

വിശകലനം

**കെ. രാജേശ്വരി**

# ഉശിരുള്ള നായർ എച്ചിൽപെറുക്കി നായർ

**ബഹു മന്ത്രി സംസ്ഥാനത്തെ സകലക്ഷേത്രങ്ങളും അഹിന്ദുക്കൾക്കായി തുറന്നുകൊടുക്കുമോ? അതോ *ദീപിക*യുടെ വിദുരോപദേശമനുസരിച്ച് അടങ്ങിയൊതുങ്ങി നാമം ജപിച്ച് ഒരിടത്തിരിക്കുമോ? രണ്ടാമത്തേതിനാണ് അധികം സാധ്യത. കാരണം അഹിന്ദുക്കളുടെ ക്ഷേത്രപ്രവേശനത്തെ കഠിനമായി എതിർക്കുന്നത് പി.കെ. നാരായണപ്പണിക്കരാണ്. പണിക്കർ സാറിൻെറ വാക്കു ധിക്കരിച്ച് അഹിന്ദുക്കളെ ക്ഷേത്രത്തിൽ വിളിച്ചുകയറ്റാൻ ചുണയുണ്ടോ ചങ്കൂറ്റമുണ്ടോ ജി. സുധാകരന്?**

ചികുൻഗുനിയയെന്ന് മുഖ്യമന്ത്രി അച്യുതാനന്ദനും അല്ലെന്ന് ആരോഗ്യമന്ത്രി ശ്രീമതി ടീച്ചറും ആണയിട്ടു പറഞ്ഞ ഒരിനം പകർച്ചപ്പനിയാൽ മനുഷ്യർ ഈയാംപാറ്റകളെപ്പോലെ പിടഞ്ഞുമരിക്കുന്ന കാലം. കൃത്യമായി പറഞ്ഞാൽ 2006 സെപ്റ്റംബർ 30ാം തീയതി ശനിയാഴ്ച. സമയം സായംസന്ധ്യ. സ്ഥലം ചേർത്തല. മാർക്സിസ്റ്റു ശക്തികേന്ദ്രം, പകർച്ചപ്പനിയുടെ ആഗോള തലസ്ഥാനം.

ആ സുന്ദരസായന്തനത്തിൽ ചികുൻഗുനിയക്കെതിരെ ഡി.വൈ.എഫ്.ഐ പ്രവർത്തകർ മനുഷ്യച്ചങ്ങല തീർത്തു. കൊതുകിനും വൈറസിനുമെതിരെ യുവജനശക്തി ഇരമ്പിയാർത്തു. ചേർത്തലപ്പട്ടണം മുദ്രവാക്യമുഖരിതമായി. ആവേശം അണമുറിഞ്ഞൊഴുകി.

പകർച്ചപ്പനിക്കെതിരെ നടന്ന മനുഷ്യച്ചങ്ങല കണ്ട് ബി.ജെ.പിക്കാരും കോൺഗ്രസുകാരും സി.പി.ഐക്കാരുമൊക്കെ വാപൊത്തിച്ചിരിച്ചു. ഡിഫിക്കാരുടെ ബുദ്ധിവൈഭവം അപാരം! പന്തം കൊളുത്തി പ്രകടനമായിരുന്നെങ്കിൽ ചൂടും പുകയുമേറ്റ് ഏതാനും കൊതുകെങ്കിലും ചത്തേനെ.

വാരിക്കുന്തമെടുത്ത് യന്ത്രത്തോക്കിനെ നേരിട്ട വയലാർ രക്തസാക്ഷികളുടെ പിൻതലമുറക്കാരാണ് ചേർത്തലയിലെ ഡിഫിപ്രവർത്തകർ. കൊതുകിനെയല്ല മദയാനയെ ഭയക്കാത്തവർ. വർഗശത്രുക്കളുടെയോ വർഗവഞ്ചകരുടെയോ പരിഹാസത്തിൽ പതറാത്തവർ. തുടിപ്പൂ നിങ്ങളിൽ നൂറ്റാണ്ടുകളുടെ ചരിത്രമെഴുതിയ ഹൃദയങ്ങൾ, കൊളുത്തി നിങ്ങൾ തലമുറതോറും കെടാത്ത കൈത്തിരി നാളങ്ങൾ!

മുദ്രാവാക്യംവിളി കേട്ടു ഭയന്നിട്ടോ എന്തോ, കൊതുകുകൾ ചേർത്തലത്താലൂക്കിൽനിന്ന് പറന്നകന്നു. ഒക്ടോബർ 10 ആകുമ്പോഴേക്കും പനി കെട്ടടങ്ങി. ഒക്ടോബർ 27ന് വയലാർ രക്തസാക്ഷിദിനം. ചികുൻഗുനിയ എന്ന പേരുപോലുമില്ല കേൾക്കാൻ. എങ്ങും കൊടിതോരണങ്ങൾ, മുദ്രാവാക്യങ്ങൾ മാത്രം.

മെയ് 28ന് *മലയാള മനോരമ*യുടെ പതിനാറാമത് എഡിഷൻ ഉദ്ഘാടനം ചെയ്തതും പത്തനംതിട്ടയിൽ പകർച്ചപ്പനി പൊട്ടിപ്പുറപ്പെട്ടതും ഒപ്പം. ചികുൻഗുനിയയെന്ന് ആരോഗ്യമന്ത്രിപോലും സമ്മതിച്ചു. പനിയെ നേരിടാൻ മുഖ്യമന്ത്രി പട്ടാളത്തെ വിളിച്ചു. ആരോഗ്യവകുപ്പിൻെറ കെടുകാര്യസ്ഥതയെയും മന്ത്രിയുടെ കഴിവുകേടിനെയും പറ്റിയുള്ള റിപ്പോർട്ടുകൾ പാറിനടന്നു.

പട്ടാള ഇടപെടലിലും *മനോരമ*യുടെ കുപ്രചാരണത്തിലും പ്രതിഷേധിച്ച് ഡി.വൈ.എഫ്.ഐ പത്തനംതിട്ടയിൽ മനുഷ്യച്ചങ്ങല വേണ്ടെന്നു വെച്ചു. പനിയല്ല, മാധ്യമചെറ്റത്തരമാണ് ചെറുത്തുതോൽപിക്കപ്പെടേണ്ടതെന്ന് സി.പി.എം സംസ്ഥാന സെക്രട്ടേറിയറ്റ് പത്രക്കുറിപ്പിറക്കി. കേരളപ്പിറവിക്കു മുമ്പും ശേഷവും പനിപിടിച്ച് ആളുകൾ മരിച്ചിട്ടുണ്ടെന്ന് മന്ത്രി കോടിയേരി ബാലകൃഷ്ണൻ വെളിപ്പെടുത്തി. ഇനി പത്തനംതിട്ടക്കാരായി, അവരുടെ പാടായി.

സഖാവ് മമ്മൂട്ടിയുടെ മദിരാശി പ്രസംഗമുണ്ടാക്കിയ പുകിലും പുക്കാറും കെട്ടടങ്ങിയ

ശേഷം അൽപമൊരു ആലസ്യത്തിലായിരുന്നു യുവജനസഖാക്കൾ. ചികുൻഗുനിയ കൈവിട്ടുപോയി. മുമ്പാണെങ്കിൽ സ്വാശ്രയ കോളജുകൾക്കെതിരെ സമരം ചെയ്യാമായിരുന്നു. ഇനി അതും പറ്റില്ല. രൂപതാ നയക്കാരുമായി സമവായ ചർച്ച നടത്തുകയാണ് ബേബി സഖാവ്; *ദേശാഭിമാനി*യാണെങ്കിൽ വിതയത്തിൽ പിതാവിൻെറ ഇടയലേഖനത്തെ പ്രകീർത്തിച്ച് മുഖപ്രസംഗം എഴുതുന്ന തിരക്കിലും. എന്തതിശയമേ, ദൈവത്തിൻ സ്നേഹം എത്ര മനോഹരമേ!

അലമ്പുണ്ടാക്കാൻ വിഷയമില്ലാതെ വിഷമിച്ചു വിഷാദിച്ചിരിക്കുമ്പോഴാണ് എം.ബി. രാജേഷിനു മുന്നിൽ ശ്രീ ഗുരുവായൂരപ്പൻ പ്രത്യക്ഷനായത്. സൗമ്യനും സ്നേഹസമ്പന്നനുമായ ചെറുപ്പക്കാരനാണ് രാജേഷ്. ഒന്നാംതരം തറവാടി. വള്ളുവനാട്ടുകാരൻ, കിരിയാത്തുനായർ. സിന്ധു ജോയിയുടെ പൊണ്ണത്തടിയില്ല. ശ്രീരാമകൃഷ്ണൻെറ നാട്യമോ സ്വരാജിൻെറ ധാർഷ്ട്യമോ തരിമ്പുമില്ല. ശ്രീരാമകൃഷ്ണൻ ഒഴിയുമ്പോൾ ഡിഫിയുടെ സംസ്ഥാന സെക്രട്ടറിയാകണം, കൃഷ്ണദാസിനെ തഴയുമ്പോൾ പാർലമെൻറംഗമാകണം എന്നിങ്ങനെ ചെറിയ മോഹങ്ങളേയുള്ളൂ രാജേഷിന്. പിണറായി സഖാവിൻെറ പിന്തുണയും ഗുരുവായൂരപ്പൻെറ അനുഗ്രഹവുമുണ്ടെങ്കിൽ രണ്ടും സാധിക്കാവുന്നതേയുള്ളൂ.

അങ്ങനെ ഗുരുവായൂർ സത്യഗ്രഹം നടത്താൻ ഡിഫി തീരുമാനമായി. സത്യഗ്രഹ സമരം കൊണ്ടുള്ള നേട്ടങ്ങൾ പലതാണ്. ഒന്നാമതായി പ്രവർത്തകരെ ആവേശഭരിതരാക്കാം. രണ്ടാമത് മൂന്നാർ ദൗത്യം, ചികുൻഗുനിയ, കടലാക്രമണം, ഗ്രൂപ്പുവഴക്ക്, മാധ്യമ സിൻഡിക്കേറ്റ് എന്നിവയിൽനിന്നൊക്കെ ജനശ്രദ്ധ തിരിക്കാം. മൂന്നാമത് പുരോഗമനചിന്താഗതിക്കാരുടെയും മതനിരപേക്ഷതാ നാട്യക്കാരുടെയും പിന്തുണ ആർജിക്കാം. എല്ലാത്തിനുമുപരി പി. ശ്രീരാമകൃഷ്ണന് രണ്ടാം കേളപ്പനും എം.ബി. രാജേഷിന് രണ്ടാം എ.കെ.ജിയുമായി പേരെടുക്കാം.

എം.ബി. രാജേഷിനെ സംബന്ധിച്ചിടത്തോളം വ്യക്തിപരമായ ഒരജണ്ട കൂടി കണ്ടേക്കാം. വയലാർ രവിയുടെ മകനുള്ള അയോഗ്യത രാജേഷിൻെറ മകൾക്കുമുണ്ട്. മേഴ്സി രവി സിറിയൻ കത്തോലിക്കാ സമുദായാംഗമെങ്കിൽ നിനിത കണിച്ചേരി മുസ്‌ലിം നാമധാരിണി എന്ന വ്യത്യാസമേയുള്ളൂ. ഗുരുവായൂരമ്പലം അഹിന്ദുക്കൾക്കും സന്തതിപരമ്പരകൾക്കുമായി തുറന്നുകിട്ടുന്ന പക്ഷം കുട്ടിക്കു ചെങ്കൊടികൊണ്ട് തുലാഭാരം നടത്താം.

രണ്ടാം ഗുരുവായൂർ സത്യഗ്രഹത്തിനു മുന്നോടിയായി *ദേശാഭിമാനി* വാരികയും *ചിന്ത*യും ഒട്ടേറെ അച്ചടിമഷി പറ്റിച്ചു. എൻ.വി.പി. ഉണിത്തിരി, എം.ബി. രാജേഷ്, സ്വാമി ജ്ഞാനോദയൻ എന്നിവരാണ് *ചിന്ത*യുടെ താളുകളെ ധന്യരാക്കിയ ചിന്തകർ. കൂടാതെ, ഒന്നാം ഗുരുവായൂർ സത്യഗ്രഹത്തെക്കുറിച്ച് സഖാവ് വിഷ്ണു ഭാരതീയൻെറ ആത്മകഥയിൽനിന്നുള്ള ഭാഗങ്ങൾ പുനഃപ്രസിദ്ധീകരിച്ചിരിക്കുന്നു.

യാഗശാലകളിൽനിന്നും യജ്ഞശാലകളിൽനിന്നും ഹോമകുണ്ഡങ്ങളിൽനിന്നും വമിക്കുന്ന പുകപടലങ്ങളുടെ ഇരുട്ടിൽനിന്ന് ജനാധിപത്യ ആശയങ്ങളുടെ പ്രകാശ വഴികളിലൂടെ കേരളീയ സാമൂഹിക ജീവിതത്തെ മുന്നോട്ടുനയിക്കാൻ രണ്ടാം ഗുരുവായൂർ സത്യഗ്രഹം ഒരു തുടക്കമായിരിക്കും: രാജേഷ് ആത്മവിശ്വാസം പ്രകടിപ്പിക്കുന്നു. അതോടൊപ്പം ചരിത്രപരമായ ഒരു വെളിപ്പെടുത്തലും നടത്തിക്കാണുന്നു: ഡി.വൈ.എഫ്.ഐ വിശ്വാസികളല്ലാത്തവരുടെ മാത്രം സംഘടനയല്ല. സംഘടനയിലെ 46 ലക്ഷത്തിൽപരം അംഗങ്ങളിൽ ബഹുഭൂരിപക്ഷവും വിവിധ വിശ്വാസങ്ങൾ വെച്ചുപുലർത്തുന്നവരാണ്.

ഡോ. സുകുമാർ അഴീക്കോട്, സ്വാമി വിശ്വഭദ്രാനന്ദ ശക്തിബോധി, ഇയ്യങ്കോട് ശ്രീധരൻ എന്നീ പ്രഗല്ഭമതികളുടെ ലേഖനങ്ങളും കെ.പി. രാമനുണ്ണിയുമായി പി.പി. സത്യൻ നടത്തിയ അഭിമുഖവുമാണ് *ദേശാഭിമാനി* വാരികയിലുള്ളത്. അഹിന്ദുക്കളെ ക്ഷേത്രത്തിലെന്നപോലെ അമുസ്‌ലിംകളെ പള്ളിയിലും കയറ്റണമെന്ന് രാമനുണ്ണി ശഠിക്കുന്നു. യാഥാസ്ഥിതികരായ പള്ളിക്കമ്മിറ്റിക്കാരെ ഖുർആനും ഹദീസും ഉദ്ധരിച്ച് വിമർശിച്ചിട്ടുമുണ്ട്.

സൈബർ യുഗത്തിൻെറ സകല സൗഭാഗ്യങ്ങളും അനുഭവിച്ചുകൊണ്ട് ശീതീകരിച്ച മുറിയിലിരുന്ന് ആധ്യാത്മികത വിളമ്പുന്ന കോമാളികളോട് സഖാവ് ഇയ്യങ്കോടൻ ചോദിക്കുന്നു:

1. കാലിൽ ആണിരോഗമുള്ളവരോടും ചെരിപ്പ് ധരിച്ച് നാലമ്പലത്തിൽ കയറരുതെന്ന് നിങ്ങൾ സിദ്ധാന്തിക്കുന്നു. അതേസമയം പോത്തിൻെറയും പശുവിൻെറയും തോലിൽ പൊതിഞ്ഞ ചെണ്ടയും മദ്ദളവും ഇടയ്ക്കയും ശ്രീകോവിൽ വരെ എത്തുന്നു.

2. പൊള്ളാച്ചിയിൽ നിന്നും ഉദുമലപേട്ടയിൽനിന്നും മുസ്‌ലിം സഹോദരന്മാർ നടത്തുന്ന പൂന്തോട്ടങ്ങളിൽനിന്ന്, അവർ തന്നെ ഇറുത്തെടുത്തുകൊണ്ടുവരുന്ന ടൺകണക്കിലുള്ള ജമന്തിയും ചെണ്ടുമല്ലിയും തുളസിയുമെല്ലാം പുണ്യാഹം തളിച്ചാണോ ക്ഷേത്രത്തിൽ സ്വീകരിക്കുന്നത്?

3. ആനക്കും നായക്കും പൂച്ചക്കും അമ്പലപ്രവേശനമാകാമെങ്കിൽ, അന്യമതത്തിൽ ജനിച്ചുപോയെന്ന അപരാധം ചുമത്തി ഗുരുവായൂർ ഭക്തനായ പൗരനെ ആട്ടിയോടിക്കുന്നതിൻെറ ന്യായമെന്ത്?

4. അന്യമതസ്ഥരായ വിദഗ്ധന്മാർ നിർമിക്കുന്ന ജനറേറ്ററും മോട്ടോറും ക്ഷേത്രാവശ്യത്തിന് ഉപയോഗിക്കാമോ?

5. ഗുരുവായൂർ ടൗൺഷിപ്പിലെ വിദ്യുച്ഛക്തി ആപ്പീസിൽ എഞ്ചിനീയർ ക്രിസ്ത്യൻ സമുദായാംഗമാണ്. അദ്ദേഹം മുഖേന വിതരണം ചെയ്യുന്ന വിദ്യുച്ഛക്തിക്ക് എങ്ങനെയാണ് പുണ്യാഹം തളിക്കുക?

6. ഗുരുവായൂരമ്പലത്തിനുള്ളിൽ പലതരത്തിലുള്ള വഴിപാടിനും രസീത് നൽകുന്നുണ്ട്. ഇതെല്ലാം വിവിധ മതസ്ഥരുടെ പ്രസ്സുകളിലാണ് അച്ചടിക്കുന്നത്. ക്ഷേത്രാചാരപ്രകാരം ഇത് ശരിയാണോ?

ഇനി സഖാവ് ഇയ്യങ്കോടനോട് ചില ചോദ്യങ്ങൾ:

1. തനി കമ്യൂണിസ്റ്റുകാരായ സി.കെ. ഗുപ്തനും തോട്ടത്തിൽ രവീന്ദ്രനുമൊക്കെ ദൈവവിശ്വാസിയും ക്ഷേത്രവിശ്വാസിയുമാണെന്ന് പ്രതിജ്ഞയെടുത്ത് ദേവസ്വം ബോർഡിലിരിക്കുന്നത് മാർക്സിസം-ലെനിനിസത്തിൻെറ തത്ത്വങ്ങൾ പ്രകാരം ശരിയാണോ?

2. വയലാർ രവിയുടെ മകൻെറ വിവാഹസമയത്തും പൗത്രൻെറ ചോറൂണുസമയത്തും കേരളം ഭരിച്ചിരുന്നത് ഇടതുപക്ഷ സർക്കാറുകളായിരുന്നു. ഗുരുവായൂരമ്പലം ഭരിച്ചിരുന്നത് ഇടതുപക്ഷ കമ്മിറ്റികൾ. പുണ്യാഹം വിധിച്ച തന്ത്രിയെ എന്തുകൊണ്ട് കഴുത്തിനു പിടിച്ചു പുറത്താക്കിയില്ല?

3. 1957 മുതൽ 2007 വരെ എത്ര കമ്യൂണിസ്റ്റ്/മാർക്സിസ്റ്റ് മുഖ്യമന്ത്രിമാർ സംസ്ഥാനം ഭരിച്ചു. എന്തുകൊണ്ട് നാളിതുവരെ ക്ഷേത്രങ്ങൾ അഹിന്ദു വിശ്വാസികൾക്കും അവിശ്വാസികൾക്കുമായി തുറന്നുകൊടുത്തില്ല? നമ്പൂതിരിപ്പാടും നായനാരും അച്യുതമേനോനും വാസുദേവൻ നായരുമൊക്കെ സവർണമൂരാച്ചികളായതുകൊണ്ടാണോ?

4. യേശുദാസിന് ക്ഷേത്രപ്രവേശനം നൽകണമെന്ന മന്ത്രിയുടെ ശിപാർശയിൽ ഗുരുവായൂർ ദേവസ്വം കമ്മിറ്റി എന്തു തീരുമാനമെടുത്തു?

5. യേശുദാസൊഴികെയുള്ള അഹിന്ദു വിശ്വാസികളെ മന്ത്രി എന്തേ വിസ്മരിച്ചു? ഗാനഗന്ധർവൻ സാംസ്കാരിക മന്ത്രിയുടെ സുഹൃത്തായതുകൊണ്ടും മകൻെറ വിവാഹച്ചടങ്ങിൻെറ സംപ്രേഷണാവകാശം പാർട്ടി ചാനലിനു നൽകിയതുകൊണ്ടുമാണോ കത്തെഴുതിയത്?

6. യേശുദാസിനു നൽകിയ പ്രത്യേക പരിഗണന എന്തുകൊണ്ട് യൂസഫലി കേച്ചേരിക്കു കിട്ടിയില്ല? പാട്ടുകാരനേക്കാൾ മോശക്കാരനോ പാട്ടെഴുത്തുകാരൻ?

ഏതായാലും ജൂൺ 18 തിങ്കളാഴ്ച കിഴക്കേനടയിൽ രണ്ടാം ഗുരുവായൂർ സത്യഗ്രഹം അരങ്ങേറി. രാവിലെ ഒമ്പതരയുടെ ശുഭമുഹൂർത്തത്തിൽ, എം.ബി. രാജേഷ് നയിച്ച നവോത്ഥാന ജ്വാലാപ്രയാണം എ.കെ.ജി കവാടത്തിലെത്തിയതോടെ സത്യഗ്രഹ പരിപാടിക്കു യവനിക ഉയർന്നു. മുഖ്യപ്രഭാഷണത്തിൽ ഡോ. സുകുമാർ അഴീക്കോട് തന്ത്രിക്കും ബ്രാഹ്മണോത്തമർക്കുമെതിരെ കത്തിക്കയറി. ശ്രീനാരായണ ക്ഷേത്രങ്ങൾ എമ്പാടുമുള്ളപ്പോൾ മകൻെറ വിവാഹത്തിനും പൗത്രൻെറ ചോറൂണിനും ഗുരുവായൂർ തെരഞ്ഞെടുത്ത വയലാർ രവിക്കെതിരെ കുത്തുവാക്കുകൾ തൊടുത്തുവിട്ടു. അതുകേട്ട് ഡിഫിക്കാർ കൈയടിച്ചു.

കാറ്റും മഴയും വകവെക്കാതെ ഒട്ടേറെ പ്രതിഭകൾ കിഴക്കെ നടയിലെത്തി – പി. ഗോവിന്ദപ്പിള്ള, ഡോ. എൻ.വി.പി. ഉണിത്തിരി,

ബാലചന്ദ്രൻ ചുള്ളിക്കാട്, സി.വി. ശ്രീരാമൻ, ഡി. വിനയചന്ദ്രൻ, അശോകൻ ചരുവിൽ, രാവുണ്ണി, ബാബു എം. പാലിശ്ശേരി, മട്ടന്നൂർ ശങ്കരൻകുട്ടി എന്നിങ്ങനെ പലരും. പ്രസംഗം കഴിഞ്ഞു കലാപരിപാടികൾ അരങ്ങേറി. നവോത്ഥാന മൂല്യങ്ങൾ സംരക്ഷിക്കാൻ കടുത്ത ജാഗ്രതയോടെ സമൂഹത്തെയാകെ പങ്കാളികളാക്കി മുന്നോട്ടുപോകുമെന്ന പ്രതിജ്ഞയോടെ സത്യഗ്രഹം സമ്പൂർണമായി.

അവിശ്വാസികളിൽനിന്ന് ക്ഷേത്രത്തെ രക്ഷിക്കാൻ ബി.ജെ.പിക്കാർ സമാന്തര സത്യഗ്രഹം നടത്തിയെങ്കിലും ക്ലച്ചുപിടിച്ചില്ല. ജൂലൈ 20ാം തീയതിയാണ് യൂത്ത് കോൺഗ്രസിന്റെ ഗുരുവായൂർ സത്യഗ്രഹം. എ.ഐ.വൈ.എഫിന്റെ സത്യഗ്രഹവും വൈകാതെയുണ്ടാകും. ഡെപ്യൂട്ടി സ്പീക്കർ ജോസ്ബേബി ഉദ്ഘാടനം ചെയ്യാനാണ് സാധ്യത.

രണ്ടാം ഗുരുവായൂർ സത്യഗ്രഹത്തിന്റെ കൊടിയിറങ്ങി നാലാം ദിവസം, പ്രധാന സിൻഡിക്കേറ്റ് പത്രമായ *ദീപിക* അഹിന്ദുക്കളുടെ ക്ഷേത്രപ്രവേശത്തെ തള്ളിപ്പറഞ്ഞുകൊണ്ട് അനുകരണീയമായ ശൈലിയിൽ മുഖപ്രസംഗം എഴുതി. 'ആചാരങ്ങൾ തെറ്റിക്കാൻ ആകരുത് ക്ഷേത്രപ്രവേശം' എന്ന ശീർഷകത്തിൽ ജൂൺ 21ന് *ദീപിക* എഴുതിയ എഡിറ്റോറിയൽ വായിച്ചാൽ കുമ്മനം രാജശേഖരനുപോലും രോമാഞ്ചമുണ്ടാകും.

''വിശ്വാസിക്കു ക്ഷേത്രത്തിൽ പ്രവേശനം അനുവദിക്കുന്നത് ഹൈന്ദവ വിശ്വാസക്രമമനുസരിച്ച് ആരാധിക്കാനും പ്രാർഥിക്കാനുമാണ്. അല്ലാതെ അവിടങ്ങളിൽ പാലിക്കപ്പെട്ടും അനുഷ്ഠിക്കപ്പെട്ടും പോരുന്ന നിഷ്ഠകളും ആചാരങ്ങളുമെല്ലാം അലങ്കോലപ്പെടുത്താനല്ല. അതുവഴി വിശ്വാസത്തെ അവഹേളിക്കാനുമല്ല. ഓരോരുത്തർക്കും തോന്നുംപടി മാറ്റിക്കുറിക്കാവുന്നതല്ല കർമാനുഷ്ഠാനങ്ങളും ആചാരങ്ങളും. ഹിന്ദുവായാലും അഹിന്ദുവായാലും വിശ്വാസത്തിന്റെ പേരുപറഞ്ഞ് ക്ഷേത്രപ്രവേശനത്തിന് അനുമതി നേടുന്നത് ദൈവത്തെ നിന്ദിക്കാനല്ല. ആകരുത്.

ഇവിടെ സാങ്കേതികമായ അനുമതിയോ അവകാശമോ അല്ല വിഷയം. വിശ്വാസത്തിന്റെ സംരക്ഷണവും ആചാരങ്ങളുടെ പാലനവുമാണ്. അവ ഉറപ്പു വരുത്താൻ തയാറാവാത്തവർ വിശ്വാസിയാണെന്നവകാശപ്പെട്ട് ക്ഷേത്രത്തിൽ പ്രവേശിച്ച് വിധികൾ അലങ്കോലമാക്കുമ്പോൾ ഒരു സമൂഹമാണ് അവഹേളിക്കപ്പെടുകയോ പരിഹസിക്കപ്പെടുകയോ ചെയ്യുന്നത്. അതിനുള്ള ആയുധമല്ല ക്ഷേത്രപ്രവേശനസ്വാതന്ത്ര്യം.''

വിശ്വാസിയായ ഏതൊരാൾക്കും ക്ഷേത്രത്തിൽ പ്രവേശിക്കാൻ സാധിക്കുന്ന തരത്തിൽ സർക്കാർ നിയമനിർമാണം നടത്തുമെന്ന് മന്ത്രി സുധാകരൻ പറയുന്നു. ജൂൺ 22ന്റെ ലക്കം *ചിന്ത* കാണുക: ജന്മം കൊണ്ടോ മതംകൊണ്ടോ ഹിന്ദുവായ വ്യക്തിക്ക് ക്ഷേത്രത്തിൽ പ്രവേശിക്കാം എന്നാണ് നിലവിലുള്ള നിയമം. വിശ്വാസംകൊണ്ട്



പി.കെ. നാരായണപ്പണിക്കർ



ജി. സുധാകരൻ



എം.ബി. രാജേഷ്

ഹിന്ദുവായ ഒരാൾക്ക് തീർച്ചയായും ക്ഷേത്രത്തിൽ പ്രവേശിക്കാൻ അവസരം ലഭിക്കണം. അതിനാൽ വിശ്വാസംകൊണ്ട് ഹിന്ദുവാണെങ്കിലും ക്ഷേത്രത്തിൽ പ്രവേശിക്കാം എന്ന തരത്തിലായിരിക്കും നിയമത്തിൽ ഭേദഗതി വരുത്തുക. വിശ്വാസിയാര് എന്നു തീരുമാനിക്കാനുള്ള അധികാരം തന്ത്രിമാർക്കില്ല...

മാന്യ വായനക്കാരേ, നിങ്ങൾക്കെന്തു തോന്നുന്നു? ബഹു മന്ത്രി സംസ്ഥാനത്തെ സകല ക്ഷേത്രങ്ങളും അഹിന്ദുക്കൾക്കായി തുറന്നുകൊടുക്കുമോ? അതോ *ദീപിക*യുടെ വിദുരോപദേശമനുസരിച്ച് അടങ്ങിയൊതുങ്ങി നാമം ജപിച്ച് ഒരിടത്തിരിക്കുമോ? രണ്ടാമത്തേതിനാണ് അധികം സാധ്യത. കാരണം അഹിന്ദുക്കളുടെ -യേശുദാസിന്റെ അടക്കം- ക്ഷേത്രപ്രവേശനത്തെ കഠിനമായി എതിർക്കുന്നത് എൻ.എസ്.എസ് ജനറൽ സെക്രട്ടറി പി.കെ. നാരായണപ്പണിക്കരാണ്. സുധാകരനെപ്പോലെ വാ പോയ വാക്കത്തിയല്ല പണിക്കരദ്ദേഹം. പണിക്കര് പറഞ്ഞാൽ പറഞ്ഞതാണ്. ഇരവിക്കുട്ടിപ്പിള്ള വലിയ പടത്തലവന്റെയും തലക്കുളത്തു വേലുത്തമ്പിയുടെയും രാജാകേശവദാസന്റെയും വീരരക്തം സിരകളിലോടുന്ന, മന്നത്തു പത്മനാഭ പിള്ള സാറിന്റെ ധീരപിൻഗാമി.

പണിക്കർ സാറിന്റെ വാക്കു ധിക്കരിച്ച് ക്രിസ്ത്യാനികളെയും മുസ്‌ലിംകളെയും യഹൂദന്മാരെയുമൊക്കെ ക്ഷേത്രത്തിൽ വിളിച്ചുകയറ്റാൻ ചുണയുണ്ടോ, ചങ്കൂറ്റമുണ്ടോ ജി. സുധാകരന്? സ. ഇയ്യങ്കോടന്റെ അഭിപ്രായം മാനിച്ച് ചുറ്റമ്പലത്തിനകത്ത് ചെരിപ്പിട്ടു നടക്കാൻ ആണിരോഗിക്കാർക്ക് അനുവാദം നൽകാമോ? എന്നാൽ അതു തന്നെ കാണണം.

തിരുവിതാംകൂർ ഭാഗത്ത് അതിശക്തമായ വോട്ടു ബാങ്കുണ്ട് എൻ.എസ്.എസിന്. മന്നത്തപ്പന്റെ പിന്തുണയോടെയാണ് 1957ൽ ആദ്യ കമ്യൂണിസ്റ്റ് സർക്കാർ യാഥാർഥ്യമായത്. മന്നം ഇടഞ്ഞപ്പോൾ 1960ൽ സഖാക്കൾ നിലംപരിശായി. കമ്യൂണിസ്റ്റു നായന്മാരാരും നിയമസഭയിൽ കാണില്ലെന്ന ശപഥം കാരണവർ മിക്കവാറും പാലിച്ചു. തിരുവിതാംകൂർ പ്രദേശത്തുനിന്ന് ഇറവങ്കര ഗോപാലക്കുറുപ്പ് മാത്രമേ പാസായുള്ളൂ. 1996ൽ എൻ.എസ്.എസ് ഇടതുമുന്നണിയെ പിന്തുണച്ചപ്പോൾ ജി. സുധാകരൻ കായംകുളത്തു വിജയിച്ചു. 2001 സമദൂര സിദ്ധാന്തം അനുവർത്തിച്ചപ്പോൾ എം.എം. ഹസനോടു തോറ്റു. 2006ൽ സുധാകരൻ അമ്പലപ്പുഴക്കു മാറി. വെള്ളാപ്പള്ളി നടേശന്റെ വിശ്വസ്തൻ ഡി. സുഗതനായിരുന്നു എതിരാളി. സകല നായന്മാരെയും തോൽപിക്കുമെന്ന് നടേശൻ പ്രതിജ്ഞയെടുത്തപ്പോൾ പണിക്കരും കളത്തിലിറങ്ങി. ഫലം, ആലപ്പുഴ ജില്ലയിൽ മൽസരിച്ച സകല നായന്മാരും മുന്നണി ഭേദമെന്യേ വിജയ വൈജയന്തി പാറിച്ചു. പ്രധാന ഗുണഭോക്താക്കൾ ജി. സുധാകരൻ, കെ.സി. വേണുഗോപാൽ, ബാബു പ്രസാദ്, വിഷ്ണുനാഥ്. വെള്ളാപ്പള്ളിയെ വെല്ലുവിളിക്കുന്ന ലാഘവത്തോടെ പണിക്കരദ്ദേഹത്തിന്റെ താടിക്കു പിടിക്കാനാവില്ലെന്നതു മൂന്നരത്തരം.

ഇനി എം.ബി രാജേഷിന്റെ *ചിന്ത* ലേഖനത്തിലേക്കു തിരിച്ചുപോകാം. നാരായണപ്പണിക്കരുടെ നിലപാടിനെ അപലപിച്ചുകൊണ്ട് സഖാവ് എഴുതുന്നു: നായർക്കു മണിയടിക്കാനുള്ള അവകാശം നിഷിദ്ധമായിരുന്ന ഗുരുവായൂർ ക്ഷേത്രത്തിലെ ശ്രീകോവിലിൽ കയറി മണിയടിച്ചതിന് മർദനമേറ്റു വാങ്ങുമ്പോൾ മഹാനായ കൃഷ്ണപ്പിള്ള പറഞ്ഞ വാക്കുകൾ ഇപ്പോഴും പ്രസക്തമാണെന്നാണ് വ്യക്തമാകുന്നത്. ''ഉശിരുള്ള നായർ മണിയടിക്കും, എച്ചിൽ പെറുക്കി നായർ പുറത്തടിക്കും.'' അന്ന് കൃഷ്ണപ്പിള്ള പറഞ്ഞതിന് എഴുപത്തഞ്ചു വർഷത്തിനു ശേഷവും സാംഗത്യം നഷ്ടപ്പെട്ടിട്ടില്ലെന്ന് നാം ... ത്തോടെ തിരിച്ചറിയേണ്ടിവരും.

രാജേഷ് പറയുന്നത് അക്ഷരം പ്രതി സത്യമാണ്. സഖാവ് കൃഷ്ണപ്പിള്ളയുടെ വാക്കുകൾക്കു സാംഗത്യം കൂടിയിട്ടേയുള്ളൂ. പണിക്കർസാറും രാജേഷും ഉശിരുള്ള നായന്മാരാണ്. മന്ത്രി സുധാകരൻ ഉശിരുള്ള നായരോ വെറും എച്ചിൽ പെറുക്കിയോ എന്ന പ്രശ്നമേ ഇനി ബാക്കിയുള്ളൂ.